# അമ്മ പറയുന്നു...

(നവോത്ഥാന ജാഥാസ്ക്രിപ്റ്റുകൾ)

---



---



കേരള ശാസ്ത്രസാഹിത്യ പരിഷത്ത്

# സാക്ഷി

പൂവുകൾ വിരിയുന്നതിനും, കൊഴിയുന്നതിനും,
പാടം വിളയുന്നതിനും, കൊയ്യുന്നതിനും,
കിളികൾ പാടുന്നതിനും, പുഴകൾ കവിയുന്നതിനും,
കാലം മാറുന്നതിനും സാക്ഷി ഈ ആകാശം
ഈ നീലാകാശം
ഈ നദീതടഭൂമിയിൽനിന്നു വിടർന്നു സംസ്കാരം
ഈ നദീതട ഭൂവിൽനിന്നു പരന്നു വിജ്ഞാനം
ഈ മനോഹര ഭൂവിലേയ്ക്ക് കുതിച്ചുവന്നെത്തി
കീഴടക്കാൻ കടലിനക്കരെനിന്നു വൻശക്തി
(പൂവുകൾ....)

പണ്ടു പടിഞ്ഞാറന്മാർ കാടന്മാരായ്ക്കാടുകളിൽ
നായാടിത്തേടിയലഞ്ഞു നടന്നൊരുകാലം
ഉണ്ടായിവിടെ വളർന്നൊരു സംസ്കൃതി
അമ്പേ തകർന്നു പടയിൽ
(പൂവുകൾ...)

പടയോട്ടം വൻകരയാകെ
കൊടിയേറ്റം കോളനിവാഴ്ച
മുടി ചൂടിയ മന്നന്മാരുടെ
തുടലിട്ടു വലിയ്ക്കും വാഴ്ച
(പൂവുകൾ...)

പലകോടി മനുഷ്യർ തന്നുടെ
ക്രയശേഷി വലിച്ചു കുടിച്ച്
പുതുദൈവമിതൊന്നു പിറന്നു
മൂലധനം
അതു കോളനി തന്നിൽ വസിയ്ക്കും
ജനതകളുടെ ചോരകുടിച്ച്
അലറുന്നു ചെകുത്താനായി
സാമ്രാജ്യത്വം.

അതിമോഹം അധികാരത്തിൻ
അതിരില്ലാ വ്യാപനമോഹം
അതിനാലെ നടന്നൂ ലോകമഹായുദ്ധങ്ങൾ
പല കോടികൾ വെന്തുമരിച്ചൊരു
പടതീർന്നു മടങ്ങുന്നേരം
വിജയക്കൊടിപാറി കോളനിസ്വാതന്ത്ര്യത്തിൽ
പടകൂട്ടിത്തമ്മിലിടഞ്ഞൊരു കുടിലതകൾ–
മരിച്ചില്ല
പലനാടു കടിച്ചുകുടഞ്ഞ വിഷപ്പല്ലുകൾ
പോയില്ല
പല വഴികൾ നൽകിയ കടവും, കടമതിനാൽ
കെട്ടിയ കെണിയും
ഒടുവിൽ പുതുകോളനിവാഴ്ചയ്ക്കടിപാകിയവർ
അവർ നമ്മുടെ സ്വപ്നങ്ങൾ
അവർ നമ്മുടെ സ്വാതന്ത്ര്യം
അവർ നമ്മുടെ എല്ലാമെല്ലാം
കവരാനെത്തുന്നു.
അവർ നമ്മെ വീണ്ടും വന്നു
വിഴുങ്ങാനെത്തുന്നു.
ചുടലകളും മറുതയുമിളകും
നടുപാതിരനേരംപോലെ
ശിഖരങ്ങളനങ്ങുന്നു
ചുടുകാറ്റുകൾ വീശുന്നു.
നിറയെ സ്വപ്നങ്ങളുമായി
പ്രതിരോധ ശരങ്ങളുമായി
കുതികൊള്ളുക കുതികുതികൊള്ളുക
പുലരി വിളിയ്ക്കുന്നു.
പടകൂട്ടാൻ കാലം നമ്മെ മാടിവിളിക്കുന്നു
സമരം രണ്ടാം സമരം
ഇതു സ്വാതന്ത്ര്യത്തിൻ സമരം.

(പൂവുകൾ...)

(കരിവെള്ളൂർ മുരളി)

# സംഘമഹാഗാനം

നെഞ്ചുയർത്തി ഇന്ത്യയിൽ
നമുക്കു പാടുവാനൊരൊറ്റ സംഘഗാനം
അതിൻ സിംഹനാദം
പതിയെയെങ്ങുമെങ്ങുമതിൻ അനുരണനങ്ങൾ
പതിയെയെങ്ങുമെങ്ങുമതിൻ പ്രതിഫലനങ്ങൾ
സ്വന്തമായതൊക്കെ ബലികൊടുത്തു മർത്ത്യൻ
അതിനു പകരം സ്വന്തമാക്കി ശാസ്ത്രത്തിൻ ദീപശിഖ
പക്ഷേ, എന്തുകൊണ്ട് ചൂഷകന്റെ
യന്ധകാരദുർഗത്തിൽ ബന്ധിതമിന്നും
അതിനെ മോചിപ്പിക്കാം
പൊറുതികേടുകൾക്കു നടുവിൽ പൊരുതി നിൽക്കും മാനവന്റെ
മഹാവിമോചനത്തിന്റെ പടവാളാക്കാം
വളരുമീ കരാളരാത്രിതന്റെ നെഞ്ചകം പിളർന്നു
പ്രഭയൊഴുക്കുമൊരു പ്രകാശഗോപുരമാക്കാം.
(പതിയെ)

ഇന്നലെകൾ പകർന്ന ധന്യദിനരാത്രങ്ങളിൽ മർത്യൻ
കുന്നുകൂട്ടിയിട്ട വിശ്വവിജ്ഞാനം
അവനിൽനിന്നുമതിനെ നിങ്ങൾ കൈയടക്കി
വന്യമായ ലാഭക്കൊതിയതിനാൽ മാത്രം
വന്നു ഞങ്ങളിന്നിതാ ശിരസ്സുയർത്തി, ഒന്നുമാത്രം
തന്നുകൊള്ളു നിങ്ങളപഹരിച്ചതൊക്കെ
ഇന്നു ഞങ്ങൾ ഞങ്ങൾപാടും
സംഘഗാനമേറ്റുപാടാൻ
പൊങ്ങുകയാണെങ്ങുമെത്രയോ കഴുത്തുകൾ
മർമരങ്ങൾ ഗർജനങ്ങളായ് മാറുന്നു.
നിർമിത ദുർഗങ്ങളുടെ തറയിളകുന്നു.
(പതിയെ)

കുന്നുകൾ നിരത്തി, കാടുവെട്ടി, മണൽക്കാടാക്കി
തങ്ങളുടെ ഖജാനകൾ നിറച്ചവർ
പുഴകളിൽ വിഷം കലർത്തി, പ്രാണവായുവും കെടുത്തി
പരിസരം ശ്മശാനതുല്യമാക്കിയോർ

യുദ്ധ മോഹികൾ, കൊള്ളലാഭ മോഹികൾ
ഭൂമിയെക്കടുത്ത നരകമാക്കുവോർ
നിങ്ങൾ ഞെട്ടിവിറയ്ക്കുന്ന ഗർജനങ്ങളാണു പല്ലവികൾ
യുദ്ധമാണതിന്റെ കാഹളധ്വനികൾ
ശക്തമായ പടയൊരുക്കമാണു ഞങ്ങളിത്രകാലം
ഇപ്രവാഹമഗ്രയാനമോർക്കുക!

(പതിയെ..)

(കരിവെള്ളൂർ മുരളി)

## അമ്മ പറയുന്നു...

മകനേ ഇതിന്ത്യയുടെ ഭൂപടം
പല നിറക്കൂട്ടുകൾ പലനാടുകൾ
ഇടയ്ക്കിലപൊഴിഞ്ഞെല്ലിച്ച
ജീവിതക്കാടുകൾ
മകനേ ഇതിന്ത്യയുടെ ഭൂപടം

(കുട്ടി വരുന്നു)

കുട്ടി: അമ്മേ ഞാനെത്തി. പഠിക്കാൻ തൊടങ്ങ്വാ ട്ടോ.

(കുട്ടി വായിക്കുന്നു)

നമ്മുടെ നാട് ഭാരതം, വടക്ക് ഹിമാലയം തൊട്ട് തെക്ക് കന്യാകുമാരിവരെ പരന്നുകിടക്കുന്ന നമ്മുടെ മാതൃഭൂമിയ്ക്ക്

കുട്ടി: അമ്മേ ഞാൻ വായിക്കുന്നത് കേൾക്കുന്നില്ലേ?

(വായന തുടരുന്നു)

ഉജ്വലമായ സാംസ്കാരിക പൈതൃകമുണ്ട്. വിവിധ സംസ്കാരങ്ങളും ഭാഷകളും മതങ്ങളും ഭാരതത്തിലുണ്ടെങ്കിലും നാനാത്വത്തിൽ ഏകത്വമെന്ന ആശയമാണ് നാമെക്കാലത്തും സ്വീകരിച്ചുപോന്നിട്ടുള്ളത്. അഖണ്ഡഭാരതത്തിന്റെ അടിസ്ഥാനശില സഹിഷ്ണുതയാണ്. നൂറ്റാണ്ടുകളായി നാം ഒറ്റ മനസ്സായി ഈ പുണ്യഭൂമിയിൽ പുലരുന്നു.

*(ഹമ്മിംഗ്. സ്ത്രീരംഗത്ത് വന്നു വീഴുന്നു. ഭൂപടത്തിനു സമീപം നിൽക്കുന്ന അമ്മ സ്ത്രീയെ എഴുന്നേൽപ്പിക്കുന്നു.)*

അമ്മ: നീയാര്?

സ്ത്രീ: ഞാൻ അമ്മ. പഞ്ചാബിലെ നിറഞ്ഞ കോതമ്പുവയലുകളിലെ വിടെയോ വച്ച് നിലവിളിക്കുമ്പോലും നേരം കിട്ടാതെ വെടിയു ണ്ടയേറ്റ് പിടഞ്ഞുവീണ മക്കളുടെ അമ്മ. എല്ലാം നഷ്ടപ്പെട്ട അമ്മ.

*(കുട്ടി ആവർത്തിക്കുന്നു*
*നാനാത്വത്തിൽ....................*
*(കോറസ് രംഗത്തേക്ക്)*

1. പഞ്ചാബിലെ ജലന്ധർ ജില്ലയിൽ ഒരു കർഷക കുടുംബത്തിലെ 9 പേരെ ഭീകരർ വധിച്ചു.
2. കാശ്മീരിൽ വിവിധ സ്ഥലങ്ങളിൽ ഉണ്ടായ അക്രമങ്ങളിൽ രണ്ട് സ്കൂൾ കുട്ടികൾ ഉൾപ്പെടെ 7 പേർ മരിച്ചു.
3. ആസ്സാമിൽ, സർക്കാർബസ്സ് തടഞ്ഞുനിർത്തി ഭീകരർ തീകൊളുത്തി. തീ പിടുത്തത്തിൽപ്പെട്ട് 3 സ്ത്രീകൾ ഉൾപ്പെടെ നിരവധി പേർ മരിച്ചു.
4. പോലീസുമായുണ്ടായ ഏറ്റുമുട്ടലിൽ 12 തീവ്രവാദികൾ കൊല്ലപ്പെട്ടു.

*(കോറസ് തിരികെ പോകുന്നു. കുട്ടിവായന തുടരുന്നു - നാനാത്വത്തിൽ.......)*

കുട്ടി: അമ്മേ. ഈ പഞ്ചാബിലും ആസാമിലും കാശ്മീരിലുമൊക്കെ എന്തിനാ ആൾക്കാരെ ഇങ്ങനെ കൊല്ലുന്നത്?

*(കുട്ടി വായന തുടരുന്നു)*

– ഇന്ത്യ ഒരു മതേതര രാഷ്ട്രമാണ്. ഹിന്ദുവും സിക്കും മുസൽമാനും കൃസ്ത്യനും പാഴ്സിയും ഇവിടെ ഏകോദരസഹോദരങ്ങളെപ്പോലെ വർത്തിക്കുന്നു.

* * *

*(പശ്ചാത്തലത്തിൽ ചിരി. ഒരു സ്ത്രീയുടെ രക്ഷിക്കണേ എന്ന നിലവിളി. വേച്ച് വേച്ച് സ്ത്രീ രംഗത്തേയ്ക്ക്.)*

അമ്മ: നീനാര്?

സ്ത്രീ: ഞാൻ മകൾ. മത ഭ്രാന്തന്മാർ അച്ഛന്റെയും സഹോദരന്റെയും മുമ്പിൽ വച്ച് പിച്ചിച്ചീന്തിയ പെണ്ണ്ങൾ.

(കുട്ടി വായന തുടരുന്നു
ഇന്ത്യ ഒരു മതേതര....)
(കോറസ് വരുന്നു)

കഴുകന്റെ ചുവടുകൾ.

1. ആന്ധ്രയിലെ തെക്കൻ ഗോദാവരി ജില്ലയിൽ വർഗീയ സംഘട്ടനത്തെ തുടർന്ന് 20 പേർ മരിച്ചു.
2. ഭഗത്പൂരിൽ ആളിപ്പടരുന്ന ഹിന്ദു മുസ്ലീം സംഘർഷത്തിൽ 35 വീടുകൾ കൊള്ളിവയ്ക്കപ്പെടുകയും നാൽപതോളം ഓളം ആളുകൾ കൊല്ലപ്പെടുകയും ചെയ്തു.
3. ആന്ധ്രയിലെ സുണ്ടൂർ ഗ്രാമത്തിൽ ജാതി സംഘട്ടനത്തിൽ പരിക്കേറ്റവരുടെ എണ്ണം 83 ആയി ഉയർന്നു.

(കുട്ടി വായന തുടരുന്നു.)

കുട്ടി: അമ്മേ എന്താണീ വർഗീയ സംഘട്ടനം എന്നു പറഞ്ഞാൽ. എന്തിനാമ്മേ ഹിന്ദുക്കളും മുസ്ലീങ്ങളും തമ്മിൽ ഇങ്ങനെ പരസ്പരം കൊല്ലുന്നത്.

(വായന തുടർച്ച)

ലോകത്തിലെ ഏറ്റവും വലിയ ജനാധിപത്യ രാഷ്ട്രമാണിന്ത്യ. ജനാധിപത്യത്തിലൂടെ സോഷ്യലിസത്തിലേക്ക് നീങ്ങുന്ന ഇന്ത്യയുടെ ഭാവി ഭാസുരമാണ്.

(ഒരു സ്ത്രീ കടന്നു വരുന്നു. ഭ്രാന്തിയായി)

സ്ത്രീ: ഞാനെന്റെ മകനെ കൊന്നു. എന്തിനാണെന്നറിയാമോ? അവൻ വിശന്നു കരഞ്ഞപ്പോൾ അവന് കൊടുക്കുവാൻ എന്റെ കയ്യിൽ ഒന്നും ഉണ്ടായിരുന്നില്ല. എന്റെ മുലചപ്പി ചപ്പി കരഞ്ഞ് കരഞ്ഞ് അവൻ തളർന്നുറങ്ങി. വീണ്ടും അവൻ ഉണർന്നാൽ മുലപ്പാലിനുവേണ്ടി കരയില്ലേ......... അതുകൊണ്ട് ഞാൻ അവനെ കഴുത്തു ഞെരിച്ച് ഞെരിച്ച് കൊന്നു.

(കുട്ടി വായന തുടരുന്നു. കോറസ് രംഗത്തേക്ക്.)

1. രാജസ്ഥാനിലെ ബനാസ് ജില്ലയിലെ കോട്ട ഗ്രാമത്തിൽ ഒരു

കുഞ്ഞും ഒരു വൃദ്ധയും അടക്കം 5 പേർ പട്ടിണിമൂലം മരിച്ചു.

2. ഇന്ത്യ ഭക്ഷ്യധാന്യസംഭരണത്തിൽ റിക്കാർഡ് നേട്ടമുണ്ടാക്കിയതായി ഔദ്യോഗികവൃത്തങ്ങൾ ഊന്നിപ്പറഞ്ഞു.

3. കാലഹന്ദിയിൽ വീണ്ടും പട്ടിണിമരണം. കാലഹന്ദിയിലെ നൂറുകണക്കിനു ആദിവാസികൾ പട്ടിണി മൂലം മരിച്ചുകൊണ്ടിരിക്കുന്നു.

4. മേഹം നിയോജകമണ്ഡലത്തിൽ പോളിംഗ് ബൂത്തുകൾ കൂട്ടത്തോടെ പിടിച്ചെടുത്തു.

5. മധ്യപ്രദേശിലെ ബൂന്ത് ജില്ലയിൽ ഒരു ചേരി പ്രദേശത്ത് ദാരിദ്ര്യം മൂലം 8 പേർ മരിച്ചു.

(കുട്ടി വായന തുടരുന്നു)

അമ്മേ എന്താണീ പട്ടിണി മരണം എന്നു പറഞ്ഞാൽ? എന്താണമ്മേ ഞാൻ ചോദിക്കുന്നതിനൊന്നും ഉത്തരം പറയാത്തത്?

കോറസ്:

ഒരിടത്തൊരു കുഞ്ഞിൻ പൊട്ടിയ പാദസരം
ഒരിടം മുലക്കുപ്പി, തലയറ്റൊരു പാവ
ഒരിടത്തൊരച്ഛന്റെ കരിഞ്ഞ മേൽക്കുപ്പായം
ഒരിടത്തൊരമ്മതൻ തുളവീണ കമ്മീസിൻ ശകലം
ഒരിടത്തൊരു കാട്ടു ചെടിയിൽ കുരുങ്ങിയ
മകൾ തൻ ശിരോവസ്ത്രം
പാതി വെന്തതാമുടൽ
പാതി കൊയ്തതാം വയൽ
പാതിയുണ്ടൊരു കിണ്ണം
പാതിയോടിയ ദൂരം
പാതി പാടിയ ഗാനം
പാതി കണ്ടൊരു സ്വപ്നം

(ഭൂപടത്തിൽ നിന്നും ഭൂകരരൂപികൾ. കൈകൾ. കുട്ടി നിലവിളിച്ചു രംഗത്ത് വീഴുന്നു.)

അമ്മ: ഒരു നാളെൻ നെഞ്ചിലെ കിളിയെ കൂരമ്പെയ്തോർ,

നിണത്താൽ ചമയ്ക്കയാണിന്നു രാമായണം
കുടൽമാലയിലാമ്പൽ വിരിയിക്കുന്ന ഝലം
ശവത്തിൻ മുടികളാൽ കമ്പളം നെയ്‌വൂ കാശ്മീർ.
ഒരു സ്വപ്നമുണ്ടായിരുന്നെനിക്കാർക്കും മുമ്പിൽ
തല താഴ്ത്താതെ നിൽക്കുമെന്റെ മക്കളെപ്പറ്റി
ഒരു വർഗമായ് ഒറ്റമനമായ് കർമ്മത്തിനാലുയരും
സമത്വമാർന്നൊരെന്റെ നാടിനെപ്പറ്റി.

മകനെ ഇതിന്ത്യയുടെ ഭൂപടം
വരകൾക്കു മകമേ പതയ്ക്കുന്ന ഹൃദയമേ ഭാരതം
മകനേ ഇതിന്ത്യയുടെ മാർത്തടം.
മൂവുലകുചുറ്റി നീ പോരുകീയമ്മതൻ
പൂമടിയിലേയ്ക്കോടി വന്നുദയമാവുക.
ഒരു തുടിത്താളവുമെടുത്തു കൊൾക
പൂ ഹൃദയരേഖകൾ കുറിച്ചുകൊൾക
മൂവുലകുചുറ്റി നീ പോരുകീയമ്മതൻ
പൂമടിയിലേയ്ക്കോടി വന്നുദയമാവുക.

*(പ്രൊഫ:പി.ഗംഗാധരൻ)*

## സ്വാശ്രയത്വം കൂത്ത്

വിദൂഷകൻ പ്രവേശിച്ച് ചുരുങ്ങിയ ചലനങ്ങളിൽ വിദൂഷകസ്തോഭം നടിച്ച് ശ്ലോകം ചൊല്ലുന്നു.

സ്വാതന്ത്ര്യം നേടി നൂറ്റാണ്ടരയുടെയരിക-
ത്തെത്തിനിൽക്കും ദശായാം
സാമാന്യക്കാരശേഷം പലവിധ ദുരിത-
ക്കെട്ടുപാടിൽക്കുടുങ്ങി
ശ്രീതാവും ഭാരതത്തെപ്പെരുമയുമതുപോൽ

സർവസമ്പത്തുമോടെ

ക്കാണാറാവുന്ന കാലം പുലരണമതിനായ്

സ്വാശ്രയത്വം വരേണം.

"സ്വാശ്രയത്വം വരേണം. സ്വാശ്രയത്വം വരണം. ന്നാൽ എന്താ ഈ സ്വാശ്രയത്വം എന്നാണെങ്കിൽ പരാശ്രയം ഇല്ലാതെ കണ്ട് അവനവനെ ത്തന്നെ ആശ്രയിച്ച് ജീവിയ്ക്ക്യാന്നർഥം. അങ്ങനീള്ള ഈ സ്വാശ്രയത്വം ങ്ട് വിളിച്ചാൽ വരണതാണോ? എങ്ങടെങ്കിലും പൂവ്വാനായിട്ട് പൊറ പ്പെട്ട് കഴിഞ്ഞാൽ നമ്മുടെ യാത്രയ്ക്കാവശ്യായിട്ടുള്ള വല്ല വാഹനം–കാറോ ജീപ്പോ ഓട്ടോറിക്ഷേയ്യാ മറ്റോ ഒക്കെ വിളിച്ചാൽ ങ്ട് വരണമാതിര്യോ രാമകൃഷ്ണാ, മുഹമ്മദേ, ജോസഫേ എന്നൊക്കെ വിളിച്ചാൽ ആ പേര്കാരായിട്ടുള്ള ആൾക്കാര് വരുന്നമാതിര്യോ, അതല്ല അനുസരണ ശീലമുള്ള വല്ല നാൽക്കാലികളും, അതിന്റെ യജമാനന്മാര് വിളിച്ചാൽ വരണമാതിര്യോ മറ്റോ ങ്ട് വിളിക്കണ്ട താമസം വരണ ഒന്നാണോ ഈ സ്വാശ്രയത്വം? ഏയ് സ്വാശ്രയത്വം – ദാ ഒന്ന്ങ്ട് വര്വാ – ലേ ശൊന്നു സഹായിച്ച്തര്വാ – നന്നെ കഷ്ടത്തിലാണ് ഞങ്ങളാ ചെല രൊക്കെ. ഒന്ന് വര്വാ, സഹായിക്ക്യാ എന്നു പറഞ്ഞാൽ വര്വോ? വരില്യ. എന്നാൽ ഇങ്ങനെ ചെല്ലുളില്യാത്ത ജാത്യേ എന്തിനാത്ര കഷ്ടപ്പെട്ട് വര്ത്തണ് എന്നാണെങ്കിൽ അത് വന്നാൽ മാത്രേ നമുക്കൊക്കെ രക്ഷള്ളൂ. അത് എപ്രകാരമാണ് എന്നാണെങ്കിൽ നമ്മുടെ മാതൃഭൂമി യായിരിയ്ക്കുന്ന ഈ ഭാരതം ഭാരതം എന്നു പറയുന്ന രാജ്യം വെള്ളക്കാ രിൽനിന്നും സ്വതന്ത്രയായിട്ട് അരനൂറ്റാണ്ടായി. അല്ല അവ്വായി എന്നൊക്കെ ആണല്ലോ ഒരൂട്ടം കണക്കും കയ്യും ഒക്കെ വശള്ള കൂട്ടര് പറയണത്. അങ്ങനിള്ള നമ്മുടെ ഈ മാതൃഭൂമിയിൽ,

സാമാന്യക്കാരശേഷം പലവിധദുരിത

ക്കെട്ടുപാടിൽക്കുടുങ്ങി

സമാന്യക്കാരായിട്ടുള്ള ആളുകള്, –ന്നാൽ സ്വാതന്ത്ര്യം കിട്ടീട്ടുള്ള ഒരു രാജ്യത്തെ ജനങ്ങള് എല്ലാവരും സാമാന്യക്കാരല്ലേ എന്നാണെങ്കിൽ നമ്മുടെ രാജ്യത്തെ സംബന്ധിച്ചിടത്തോളം അത് അങ്ങനല്ല. സാമാ ന്യക്കാരല്ലാത്തവരും നമ്മുടെ കൂടെണ്ട്. ദാ ഇയ്യാളെപ്പോലെ– കണ്ടാ സാമാന്യക്കാരനാന്നാ തോന്ന്വാ അല്ലേ? അങ്ങനല്ലേ ആരും പറയൂ.... ന്നാൽ അങ്ങനല്ല. ആ കാണണത് മാത്രല്ലള്ളൂ..... ദാപ്പ ഇയ്യാളെ നോക്ക്യാ സാമാന്യക്കാരനല്ല ഇയ്യാള് എന്ന് കാണണ ആരും പറയും. ന്നാലോ ആ കണ്ട മാതിരി ഒന്നൂല്ല്യാ, നമ്മടെ ഒക്കെ കൂട്ടത്തിലുപെട്ട, പെടുത്താവുന്ന ഒരാള്. അങ്ങനെ അതോണ്ട് നോക്ക്യാലും, ഇതോണ്ട് നോക്ക്യാലും, സൗന്ദര്യം കൊണ്ട് നോക്ക്യാലും, എന്തോണ്ട് നോക്ക്യാ ലും ഞാൻ തന്ന്യാ കേമൻ ഞാൻ തന്ന്യാ കേമൻ എന്നു വിചാരിയ്ക്കുന്ന ആള്കളല്ല. ഈ നാട്ടില് ജനിക്കേം ചീതു, ജീവിയ്ക്കാനാണെങ്കിൽ അനു

ദിനം ബുദ്ധിമുട്ടുന്ന അവസ്ഥയിലാവേം ചിതു, പഠിച്ചൂണ്ടായില്ല്യാ, ന്നി പഠിച്ചാലോ ജോലീല്ല്യാ ജോലീണ്ടങ്കില് തന്നെ അതിന്റെ വരുമാനം കൊണ്ട് രണ്ട് തലേം മുട്ടിക്കാൻ തന്നെ പ്രയാസംണ്ട്ന്നുള്ള തരത്തി ലുള്ള ആൾക്കാര്ന്നർഥം. അങ്ങനിള്ള സാമാന്യക്കാര് പലവിധ ദുരിത ക്കെട്ടുപാടിൽക്കുടുംങ്ങി – ഇനി ഇന്ന പ്രകാരത്തിലേ അവർക്ക് ബുദ്ധി മുട്ടുള്ളൂ എന്നില്ല. അത്ര ദുരിതത്തിലായിത്തീർന്നിരിയ്ക്ക്യാണ്. ഈ കഷ്ടപ്പാടിൽനിന്ന് കരകയറാനെന്താ ഒരു പോംവഴി എന്നാണെങ്കിൽ,

ശ്രീതാവും ഭാരതത്തെപ്പെരുമയുമതുപോൽ

സർവസമ്പത്തുമോടെ

കാണാറാകുന്ന കാലം പുലരണം.

ശ്രീതാവും ഭാരതം – നല്ല ഐശ്വര്യസമ്പൂർണമായ ഭാരതംണ്ടാവണം ന്നർഥം. പണ്ട് ഈ നാട് എപ്രകാരായിരുന്നൂന്ന് ചരിത്രം നിശ്ചള്ള ആൾക്കാർക്ക് അറിയാം. ചരിത്രം പറയണത്, നമ്മുടെ നാട് എല്ലാം കൊണ്ടും തികഞ്ഞു നിന്നിരുന്നു എന്നാണ്. സമ്പത്ത്, സംസ്കാരം, വിദ്യാഭ്യാസം, ശാസ്ത്രം അങ്ങനെ എല്ലാ വിധത്തിലും മറ്റ് രാജ്യക്കാ രേക്കാളും ഒക്കെ മികച്ചതായിരുന്നു. ഇപ്പഴും ചെലകാര്യത്തിലൊക്കെ ഒന്നാം സ്ഥാനം ണ്ട്ച്ചോളൂ – ആദ്യം പറഞ്ഞേന്ന് നേരെ വിപരീതാ യിട്ടുള്ള സംഗതികൾക്കാണ്ന്ന് മാത്രം ചെറ്യോരു വ്യത്യാസേ ള്ളൂ. അങ്ങനെയുണ്ടായിരുന്ന നമ്മടെ നാട് പലമാതിരി കലഹങ്ങളെ കൊണ്ടും വിദേശികളുടെ കൊള്ളയടികൊണ്ടും പാപ്പരായി. അങ്ങനെ ഇരിയ്ക്കുമ്പോഴാണല്ലോ സ്വാതന്ത്യം കിട്ടീത്. ന്നാൽ സ്വാതന്ത്ര്യം കിട്ടീട്ടുള്ള രാജ്യം പിന്നെ പതുക്കെപ്പതുക്കെ പുരോഗമിയ്ക്ക്യാ, അങ്ങന ല്ലേ വേണ്ടത്? അതുണ്ടായില്ലാന്ന് മാത്രല്ല പണ്ടത്തെക്കാളും കല ഹോം അതിന്റെ ഫലമായിട്ടു വൈദേശികാധിപത്യവും വന്ന് ഭവിച്ചിരി ക്കുന്നു. പണ്ട് പട കൂട്ടി വന്ന്ട്ടാണ് രാജ്യം പിടിച്ചടക്ക്യേത്ന്ന് വെച്ചാൽ ഇന്ന് കടോം കൂട്ടിട്ടാണ് അതുചിയ്യണ്ന്നുള്ള വ്യത്യാസേ ള്ളു. ഇതിൽ നിന്ന് നമ്മടെ നാടും, നാം എല്ലാവരും കരകേറണംന്ന്ണ്ടെങ്കിൽ അതിന് ഒറ്റ മാർഗേള്ളൂ. അതെന്താണ് ന്നാണെങ്കിൽ,

സ്വാശ്രയത്വം വരേണം.

സ്വാശ്രയത്വം വരണം. സ്വന്തം കാര്യങ്ങള് നടത്തിക്കൊണ്ടു പോവാൻ അന്യരെ ആശ്രയിയ്ക്കാനുള്ള എടേണ്ടാവരുത്. സ്വന്തം കാലുമ്മല് ഒറച്ചുനിക്കണം ന്നർഥം. ന്നാൽ നമ്മള് എല്ലാവരും സ്വന്തം കാല്മ്മലു തന്നല്ലേ നിക്കണത്. പിന്നെന്താത്ര പ്രത്യേകം പറയാൻ ന്നാണെങ്കിൽ, അങ്ങന്യാണ്ന്നാണ് എല്ലാവർടേം വിചാരം. ന്നാൽ സത്യത്തില്

അതല്ല സ്ഥിതി. തനിയ്ക്കപ്പൊരു തോന്നലുണ്ടാവും താൻ സ്വന്തം കാല്മ്മലന്ന്യാണ് നിക്കണ്ന്ന്. ല്ലേ താൻ ദ്വരെ കാല് മാവ്വണ്ടായിട്ട്ല്ല്യേ? നല്ലോണൊന്ന് ആലോചിച്ചോക്ക്യാ – ല്ല്യാ അല്ലേ. സ്വന്തം കാല്മ്മലു തന്ന്യാച്ചാൽ നന്നായി. അങ്ങനന്ന്യാ വേണ്ടത്. എന്തായാലും താൻ സ്വന്തം നെലയ്ക്ക് ആരേം ആശ്രയിക്ക്യാണ്ടായിട്ട്ല്ല്യാന്ന് വെച്ചാലും – തന്റെ പേരില് ശ്ശി കടം വര്ത്തിവെച്ചിട്ടുണ്ട് രാജ്യം ഭരിയ്ക്കണോര്. നമ്മടെ നാട്ടില് ഈ നിമിഷം ജനിച്ചു വീഴ്ണ കുട്ട്യടക്കം ഓരോരുത്തരുടെ പേരിലും ആയിരക്കണെക്കിന് കടം വരുത്തിവെച്ച്ട്ടുണ്ട് ഭരണകർത്താക്കള്. ഇത് നമ്മളാരെങ്കിലും പോയിട്ട് വാങ്ങീതല്ല. നമ്മടെ ഭരണകർത്താക്കൾ ഒപായം കൊണ്ട് ഓട്ടടയ്ക്കാൻ ശ്രമിച്ചേന്റെ ഫലമായിട്ടാണ് ഇത്ണ്ടായത്. കടം വാങ്ങിയതിന്റെ പലിശ വീട്ടാൻ കടം, വാങ്ങിയതിന്റെ പലിശകൊടുക്കാൻ കടം, വാങ്ങിയതിന്റെ പലിശതീർക്കാൻ കടം – ഇങ്ങനൊക്കെയായിത്തീർന്നിട്ട്ണ്ട് നമ്മടെ നാടിന്റെ ഒരു സമ്പ്രദായേയ്. ഈ അവസ്ഥയിൽനിന്ന് മോചനം നേടാൻ എന്താണൊരു വഴീന്നാണെങ്കിൽ – പുരുഷാർഥങ്ങൾ അനുഷ്ഠിക്ക്യന്നെ. എന്താ ഈ പുരുഷാർഥങ്ങൾ? ധർമ്മാർഥകാമമോക്ഷങ്ങൾ തന്നെ – ധർമം, ധർമംന്ന് വെച്ചാൽ ഓരോ മനുഷ്യനും, ചെയ്യേണ്ട പ്രവൃത്തീന്നർഥം. ഇന്നയാള് ന്നതുചെയ്യണം. അങ്ങനെ ചെയ്യണതൊക്കെ തന്റേം സമൂഹത്തിന്റേം നന്മയ്ക്കാണ് എന്ന ബോധത്തോടെയുള്ള പ്രവൃത്തിയ്ക്കാണ് ധർമംന്ന് പറയണത്. അല്ലാതെ വേണ്ട – വേണം – വേണ്ട – വേണം ന്ന്ള്ള മട്ടില് അർദ്ധമനസ്സായിട്ട് അരുത്ന്നർഥം. പ്പൊരു ഡോക്ടറാണ്ന്ന് വെയ്ക്ക്യാ സമൂഹം ച്ചാൽ നമ്മളാ ചെലരൊക്കെ – ധാരാളം പണം ചെലവഴിച്ചിട്ടാണ് ഒരു ഡോക്ടറെ ണ്ടാക്കിത്തീർക്കണത്. അത് മനസ്സിലാക്കീട്ട് സമൂഹത്തിനു വേണ്ടി പ്രവർത്തിച്ചാലാണ് അത് ധർമാവ്വാ, എൻജിനീയറായാലും, അദ്ധ്യാപകൻ ആയാലും ന്ന് വേണ്ട ഏത് മേഖലയിലായാലും പ്രവർത്തിയ്ക്കണോരൊക്കെ അവരവരെ ഈ പ്രവൃത്തിക്ക് വേണ്ടി തയ്യാറാക്കിയത് സമൂഹമാണെന്ന ബോധത്തോടെ പ്രവർത്തിയ്ക്കണന്നർഥം. അങ്ങനെ ചെയ്ത് കിട്ടുന്ന അർഥം – ധനം കൊണ്ടുവേണം അവനവന്റെ കാമിതങ്ങള് സാധിക്കാൻ; ആഗ്രഹ പൂർത്തിവരുത്താൻ. ആ അവസ്ഥയാണ് പ്രമോക്ഷം. അപ്പോൾ എല്ലാവരും ആവും മട്ടിൽ പ്രവർത്തിയ്ക്ക്യാ – എല്ലാവർക്കും വേണ്ടുംന്നതൊക്കെ ങ്ങനെകിട്ട്യാ അതന്ന്യല്ലേ മോക്ഷം? പ്പൊ കണ്ട്ല്ല്യേ ഓരോ സ്ഥലത്ത് മോക്ഷം പ്രാപിയ്ക്കായി എന്ന് നമ്മളു കരുതീരുന്നോടത്തൊക്കെ പ്പൊ അങ്ങനല്ലാ ന്നാ കേക്കണത്. അതായത് സമൂഹത്തിന് വേണ്ടതൊന്നും കൊടുക്കണില്ല്യാ സമൂഹത്തിൽ നിന്നും എടുക്കലുമാത്രേള്ളൂന്ന് വന്നാൽ അങ്ങനൊ

ക്കെവരും. യഥാർഥത്തിൽ ധർമാനുഷ്ഠാനം നടത്താൻ വരുന്ന ധനമാണ് അർഥം. അർഥംകൊണ്ട് കാമപൂർത്തിയുടെ ഫലമാണ് മോക്ഷം. ന്നാൽ അങ്ങന്യാണോ നടക്കണത്? ഒരു കൂട്ടര് – സാമാന്യക്കാര് – കഷ്ടപ്പെട്ടും ധർമ്മാനുഷ്ഠാനം നടത്ത്യാ അതിന്റെ ഫലമായിട്ടുണ്ടാവണ അർഥം ധർമം തീരെ അനുഷ്ഠിക്കാത്ത കൂട്ടര് നേട്വാ ആഗ്രഹപൂർത്തി വരുത്താൻ ശ്രമിക്ക്യാ. ന്നാലോ അത്ണ്ടാവ്വോ അതോട്ട്ല്യേനും. ധനസമ്പാദനത്തിനുള്ള ആർത്തി വളരുകയും ചെയ്യും. ധർമം കഷ്ടപ്പെട്ട് അനുഷ്ഠിയ്ക്കണ സാമാന്യക്കാരാച്ചാൽ നന്നെ കഷ്ടത്തിലും, കടത്തിലും പരാധീനതേലും കഴിയേം ചെയ്യ്ണൂ. അങ്ങന്യല്ലേ? പ്പൊ രാജന്റെ കാര്യട്ക്ക്വാ സാമാന്യേന തരക്കട്ല്യാത്ത നെലേല് ജീവിച്ച് വരണ ഒരാളേരുന്നു രാജൻ. അയാൾക്ക് അത്യാഗ്രഹം ധനസമ്പാദനത്തിന്. ന്നാലോ ധർമാനുഷ്ഠാനത്തിന് അയാള് തയ്യാറല്ലേനും. സ്വതേ അതാണല്ലോ പലരുക്കും താല്പര്യം – തനിയ്ക്കും താല്പര്യം അതിനാ അല്ലേ? കണ്ടാ മനസ്സിലാവ്ണുണ്ട്. എന്തായാലും രാജൻ തൊടങ്ങീത് ഒരു ബ്ലെയ്ഡുകമ്പന്യാ. നല്ല നല്ല പരസ്യങ്ങളു പത്രത്തിലും ടീവീലും, റേഡിയോയിലും ഒക്കെങ്ങനെ കൊടുത്ത്, ആളുകള് കഷ്ടപ്പെട്ടുണ്ടാക്കണ ധനം മുഴുവനും ഉയർന്ന നിരക്കിൽ പലിശ തരാന്ന്ള്ള കരാറില് നിക്ഷേപായി വാങ്ങി, കൂട്ടത്തില് വേറെ ചെല വ്യാപാരങ്ങളും തൊടങ്ങി. ചെല പ്രസിദ്ധീകരണങ്ങള്ങ്ങനെ എറക്കി തുടങ്ങി ചെലതൊക്കെ. എല്ലാവർക്കും സ്വതേള്ളതിനെ എരട്ടിപ്പിയ്ക്കാൻ നല്ല കമ്പാ. പണമാണ്ന്ന്, വെയ്ക്ക്യാ ബഹുസന്തോഷം. നിക്ഷേപം നല്ലപോലെ വന്ന് തൊടങ്ങി. ഒരുവിധൊക്കെങ്ങനെ വന്ന് കഴിഞ്ഞപ്പൊ. ഒരു ദിവസം നോക്കുമ്പോ ആളുംല്ല്യാ സ്ഥാപ നോല്ല്യാ പണോല്ല്യാന്ന്ള്ള അവസ്ഥയായി – നിക്ഷേപകരായിട്ടുള്ള സാധാരണക്കാര് കഷ്ടത്തിലായി. അർഥണ്ടാക്കാൻ വേണ്ടി അധർമം അനുഷ്ഠിയ്ക്ക്യാണ് അയാളുണ്ടായത്ന്നർഥം. ദ്പോലെതന്ന്യാണ് ഔസേപ്പച്ചന്റെ കഥീം. സാമാന്യക്കാരൻ മാത്രമായിരുന്ന അയാള് പിന്നെ അത്യാവശ്യം കരാറ് പണികളൊക്കെ സർക്കാരിന് വേണ്ടി ചെയ്യാൻ തൊടങ്ങി അങ്ങനെ ചെല ചെല പണികളു ചെയ്യുതൊടങ്ങ്യോപ്പഴാണ് ധർമാനുഷ്ഠാനം ല്ല്യാതെകണ്ടന്നെ അർഥസമ്പാദനം തരാവുംന്ന് മനസ്സിലായത് – പിന്നെ സംശയിക്കണ്ടായില്ല്യാ. സാമാന്യക്കാരുക്ക് വേണ്ടീട്ട് അവരുടെ പണം ഉപയോഗപ്പെടുത്തി നേരാംവണ്ണം ചെയ്യണ്ട പ്രവൃത്തികളൊക്കെ അങ്ങനല്ലാണ്ടെ ചെയ്യാൻ അയാള് പഠിച്ചു – അപ്പൊ ധനസമ്പാദനം എളുപ്പായി തീർന്നു. അധർമ്മാനുഷ്ഠാനാണ് അർഥസമ്പാദനത്തിന് എളുപ്പംന്ന് മനസ്സിലായി. അല്ലേ അങ്ങനല്ലേ പ്പ മനസ്സിലായി വരണ്? ദോണ്ട് എന്താണ്ടാവണ്? സാമാന്യക്കാർക്കു

ലഭിക്കേണ്ട സൗകര്യങ്ങൾ ലഭിയ്ക്കാതെ പോകുന്നു. ഇതാണോ വേണ്ടത്? അല്ല – അല്ല, എന്നന്നല്ലേ തോന്നണത്. തനിയ്ക്ക് സംശണ്ട് അല്ലേ? മനസ്സിലായിടോ – താൻ ഈ സാമാന്യക്കാരടെ എടേല്ങ്ങനെ പത്ങ്ങി ഇരിയ്ക്കണൂന്നേള്ളു. തന്റെ ഉള്ളിലു മുഴോൻ അധർമ്മാനുഷ്ഠാനത്തിനുള്ള വാസന്യാണ്. ന്നാൽ ഇത്ല്ല്യാണ്ടാക്കാൻ, അധർമംല്ല്യാണ്ടാക്കാൻ ചുമതലപ്പെട്ട ആൾക്കാരടെ കഥ്യോ– അയ്യയ്യ– അതു പറയാണ്ടിരിയ്ക്യാ നല്ലത്. അതാലോചിച്ചാൽ ആദ്യം പറഞ്ഞ തരക്കാരാ കൊറേ ഭേദം. ചെറ്യോരു കഥീട്ക്കാം. കഥല്ലാച്ചോളൂ – ഭാരതത്തിലെ ഘന വ്യവസായം പ്രോത്സാഹിപ്പിക്കാൻ ഭെൽ ന്ന് പറഞ്ഞിട്ടൊരു സ്ഥാപനം ണ്ടാക്കിയിരുന്നു. ധർമാനുഷ്ഠാനത്തിന് തയ്യാറായി വന്ന്ട്ട്ള്ള കൊറെ എൻജിനീയർമാര് സമർഥന്മാരന്യാ അതിലു പ്രവർത്തിയ്ക്കാനുണ്ടായിരുന്നു. അവര് ആത്മാർഥതയോടെ അവരുടെ ധർമം അനുഷ്ഠിക്കുകയും ചെയ്തിരുന്നു. ആ ധർമം പരിരക്ഷിക്കേണ്ടിയിരുന്ന ഭരണകർത്താക്കളും അവരുടെ സ്വാർഥം കൊണ്ടും അത്യാഗ്രഹംകൊണ്ടും വേറൊരു സ്ഥാപനം – അതു കൊറെ വിശേഷായിട്ട്ള്ള സ്ഥാപനാണേയ്. ലോകം മുഴോനും വ്യാപിച്ച് കെടക്ക്ണ ഒരു സ്വകാര്യകുത്തക – സീമെൻ ന്ന് പേരുള്ള ഒരു കമ്പനിക്കാരെ നമ്മടെ നാട്ടിലേക്ക് ക്ഷണിച്ചുവരുത്തി. ന്ന്ട്ടോ? അതിന് ഇവ്ടെ വളരാനും നമ്മടെ ധർമാനുഷ്ഠാനം വഴി ഉണ്ടാകുന്ന അർഥം മുഴോനും സൂത്രത്തില് കടത്തിക്കൊണ്ടോവാനുള്ള അവസരണ്ടാക്കിക്കൊടുത്തു. ഫലം എന്തായി? ഭെൽ ന്ന് പേരുള്ള നമ്മടെ സ്ഥാപനം നഷ്ടത്തിലായി. ഇങ്ങനെ യഥാർഥ ധർമാനുഷ്ഠാനം നടത്തുന്ന എല്ലാ വിഭാഗം ആളുകളും സ്ഥാപനങ്ങളും നഷ്ടത്തിലാക്കിത്തീർത്തു. ധർമാനുഷ്ഠാനം നടത്തേണ്ട ഭരണകർത്താക്കള് അതിന് പകരം അധർമാനുഷ്ഠാനത്തിനുള്ള ആൾക്കാരായി മാറ്യാൽ ദാ പ്പണ്ടായ അവസ്ഥ തന്ന്യാണ്ടാവ്വാ. എന്താ അത് – വേറെ മാർഗം ഒന്നുംല്ല്യാ അർഥ സമ്പാദനത്തിന് ന്ന് വന്നപ്പൊ കടം മേടിയ്ക്കലു തൊടങ്ങി. പണയം വെച്ചത് ആദ്യം സ്വർണം. നമ്മടെ രാമൻനായര് പണത്തിന് തിടുക്കം വന്നപ്പൊ ഭാര്യടെ കെട്ട്താലി കൊണ്ടോയി പണയം വെച്ചു ബ്ലേഡ് കമ്പനീല് – ആദ്യം കൊറച്ച് പണേ വേണ്ടീരുന്നുള്ളൂ. പിന്നെ അതിന്റെ പലിശടക്കം തുകയ്ക്ക് പണം പുതുക്കി – ചുരുക്കത്തിൽ ഇപ്പൊ പണയം വെച്ച ആഭരണം വീണ്ടെടുക്കണം. ന്നെച്ചാ പുരയും പറമ്പും വിക്കണം – ഇതന്ന്യാ നാടിന്റെ കഥീം. നിപ്പൊ സൊർണ്ണൊന്നും പണയം വെയ്ക്കാനില്ല്യാ. അപ്പൊ എന്താ ചിയ്യ്യാ? ആൾക്കാരെ പണയം വെയ്ക്ക്യാ – അതന്ന്യാ ചിയ്യ്വണ്ടായിരിയ്ക്കണത്. താൻ പണയപ്പെട്ടില്ല്യാന്നാപ്പൊ തന്റെ വിചാരം. അല്ലേ? ആ...... യോഗ്യനായിട്ട് ഇരിയ്ക്കണ്ണ്ടലോ

ഒരു കടോല്ല്യാല്ലേ? ന്നാള് കൂട്ടുകാരനോട് കടം വാങ്ങിയ പത്തുറുപ്യേം മടക്കി കൊടുത്തൂല്ലേ? മിടുക്കാ. നല്ലൊരു മുഖം – കണ്ടാൽ ലക്ഷം ഉറുപ്പികയ്ക്ക് പണയംവെയ്ക്കാം – ന്നാൽ ഡോ താൻ ത്ര യോഗ്യതേല് ഇരിയ്ക്കോന്നും വേണ്ട – തന്റെ പേരിലും കടം വരുത്തി വെച്ചിരിയ്ക്യാണ് രാജ്യം ഭരിയ്ക്കണോർ. തനിക്ക് മാത്രല്ല. തന്റെ കുട്ടിയ്ക്കും, ഗർഭത്തിലുള്ള ശിശൂനും ഒക്കെ സ്വന്തം പേരില് കടം വന്ന് ഭവിച്ചിട്ടണ്ട്. തനിക്ക് രസാവ്ണ്ല്യ അല്ലേ? അയാള് കടക്കാരനാണ്ന്ന് കേട്ടാൽ തനിക്ക് ക്ഷ്യാവും – ന്നാൽ താനും വ്യത്യാസല്ലടോ – താൻ ന്നല്ല ഈ ഞാനും നമ്മുടെ നാട്ടിലെ 85-95 കോടി മനുഷ്യരൊക്കെ ഇപ്പറഞ്ഞ പോല്യാ – അപ്പോൾ നമ്മടെ രാജ്യവും നാമോരോരുത്തരും എത്തിച്ചേർന്നിരിക്കണത് പരാശ്രയത്വത്തിന്റെ അവസ്ഥയിലാണ്. സ്വാശ്രയത്വം ഉള്ള ഒരു ഭാരതം ഉണ്ടാവണം. അതിനായി നാട്ടില് അധർമം ല്ല്യാണ്ടാവണം. അധർമം പെരുകുമ്പോൾ ദുഷ്ടന്മാരെ നിഗ്രഹിയ്ക്കാനായി ഭഗവാൻ അവതരിയ്ക്കും എന്നാണല്ലോ പഴയ ഒരു സങ്കല്പം. നമ്മെ അധർമികളിൽനിന്നും ദുഷ്ടന്മാരിൽനിന്നും രക്ഷിക്കാൻ ഒരാളും അവതരിക്കാൻ പോണില്ല്യാ. അങ്ങനെ ആരെങ്കിലും അവതരിച്ച് സർവവും സുന്ദരമാക്കി രാജ്യം മുഴുവനും നന്നാക്കി നമ്മളാ ചെലര്ക്ക് നൽകും ന്നൊക്കെ ആരെങ്കിലും വിചാരിയ്ക്കണ്ണ്ടുന്നെച്ചാൽ അത് അബദ്ധാവും. നാട് സമത്വസുന്ദരമാക്കിത്തരാൻ ആരും ഇനി പൊറത്തുന്നൊന്നും വരാൻ പോണില്ല്യാ, ധരിച്ചോള്വാ. നമ്മെ രക്ഷിക്കാൻ നമ്മളന്ന്യാ. ധർമം സ്ഥാപിയ്ക്കാൻ ദുഷ്ട നിഗ്രഹം വരുത്താൻ നാം തന്നെ പുനരവതരിയ്ക്കണം. അങ്ങനെ അവതരിക്കാൻ വേണ്ടി നമ്മളെല്ലാവരും ഇന്നുതന്നെ ശ്രമം നടത്തണം. നാളെയാവും ന്നെച്ചാൽ വല്ലാതെ വൈകും.

(മുല്ലനേഴി
ടി.വി.വേണുഗോപാലൻ)

